# നീറുന്ന തീച്ചൂള*

ആയുരാരോഗ്യങ്ങളാശീർവദിച്ചുകൊ-
ണ്ടായിരമായിരമെത്തുന്ന കത്തുകൾ.
ഓരോ സുഹൃത്തുക്കളജ്ഞാതർക്കൂടിയു-
മീരോഗശയ്യയിലെത്തിപ്പു സംഖ്യകൾ.
ആബദ്ധസൗഹൃദമാഗമിപ്പൂ കനി-
ഞ്ഞാബാലവൃദ്ധമെന്നഭ്യുദയാർത്ഥികൾ.
തിങ്ങിത്തുടിപ്പൂ വികാരങ്ങളെൻ ഹൃത്തി-
ലെങ്ങനെ നിങ്ങളോടോതേണ്ടു നന്ദി ഞാൻ?
ഏതൗഷധത്തിനേക്കാളുമാശ്വാസദം
ചേതസ്സിൽ വീഴുമിസ്സാന്ത്വനാർദ്രാമൃതം
എത്രയ്ക്കധമനാണെങ്കിലുമെന്നെയെൻ
മിത്രങ്ങൾ നിങ്ങൾ വെടിഞ്ഞീലൊരിക്കലും
ശത്രുവേക്കൂടിയും ബന്ധിപ്പു മൈത്രിയാൽ
ശപ്തമെൻ രോഗം: ചരിതാർത്ഥനാണു ഞാൻ.

നാനാരസാകുലം നാളെ മജ്ജീവിത-
നാടകത്തിങ്കൽ തിരശ്ശീലവീഴ്കിലും
അസ്വാസ്ഥചിത്തനായ് ദോഷൈകദൃഷ്ടിയാ-
യസ്തമിച്ചീടാനിടയാക്കിയില്ല നീ

---

* ഏറ്റവും ഒടുവിൽ എഴുതിയ കവിത 'നന്ദിയും സ്നേഹവും' എന്നപേരിലാണ് ഈ കവിത ആദ്യം പ്രസിദ്ധപ്പെടുത്തിയത്. ഈ പേർ നൽകിയതും പ്രസിദ്ധപ്പെടുത്തിയതും ഞാനാണ്.

പ്രഭാകരൻ.

വീർപ്പിട്ട കണ്ണീരിൽ മുങ്ങിനിന്നിന്നിതാ
മാപ്പപേക്ഷിപ്പൂ ഞാൻ നിന്നോട ലോകമേ!

ഒപ്പം തമസ്സും പ്രകാശവുമൊന്നിച്ചേർന്നൊ-
രപ്രമേയാത്ഭുതംതന്നെ നിൻ ഹൃത്തടം!
ചെമ്പനീർപ്പൂക്കൾ വിടരുമതിൽത്തന്നെ
വെമ്പിപ്പുളയ്ക്കുന്ന തേളും പുഴക്കളും.
പുല്ലാങ്കുഴലിനും തോക്കിനും മദ്ധ്യത്തി-
ലുല്ലസിപ്പൂ നീ സഗർവ്വനായ് സൗമ്യനായ്
നിന്നെയെന്മട്ടിലപഗ്രഥിക്കും കഷ്ട-
മെന്നിലുള്ളന്യേശ്ശരിക്കറിയാത്ത ഞാൻ?
നന്മനേരുന്നു നിനക്കു ഞാൻ — നീയെൻറ
നന്ദിയും സ്നേഹവും സ്വീകരിക്കേണമേ-

—23-9-11

# കൈകോർത്തു പോക നാം!...

ഭാവനൈർമ്മല്യം വഴിഞ്ഞണഞ്ഞു ഭവ്യശ്രീലം
ഭാരതസ്വാതന്ത്ര്യത്തിൻ ഭദ്രമാംപുലർകാലം.
ചിത്തത്തിൻ നവോല്ലാസപൂർത്തിയാം വാനമ്പാടി
ചിത്പ്രകാശത്തെത്തേടിപ്പൊങ്ങുന്നു പാടിപ്പാടി.
എന്തിനു?—ശതാബ്ദങ്ങൾക്കപ്പുറം തേനും പാലും
ചിന്തിയെന്നോത്തും സ്വാതന്ത്ര്യം
വാഴ്ത്തുവാൻ താനോ മേലും?
ഇരുളൊക്കെയും പോയോ, പോവുമോ?—നിലയ്ക്കുമോ
തെരുവിൻ ഞരക്കങ്ങൾ, സമത്വം കിളിക്കുമോ?
കുത്തല്ലേ, വിഷാപ്തമായ് പഴിക്കപ്പെട്ടും ചിന്തേ
ഹൃത്തിനെ—കൈവന്നൊരാ മൂല്യത്തിൻ നിലയെന്തേ?
കനകോജ്ജ്വലം കാമ്യമാ നിധി, പക്ഷേ, സർവ്വം
കരിനാഗത്തെപ്പോലെ കാത്താലോ ധനഗർവ്വം
പൊരിയും വയററിന്റെ വിളിയാലിന്നുഗ്രോദം
പരിപൂതമാംതീക്ഷ്ണപരിതാപത്തിൻ നാദം!
സ്വാതന്ത്ര്യം—മാതൃക്ഷോണി തുണ്ടുതുണ്ടാക്കിക്കിട്ടും
സ്വാതന്ത്ര്യം-സ്വാതന്ത്ര്യമാണെങ്കിൽ, നാം സ്വതന്ത്രന്മാർ!
ഏററവും മൃദുവായൊരിഴയും പൊട്ടിപ്പോയി-
ട്ടേച്ചുകെട്ടിയാൽപ്പിന്നെസ്സർവ്വഭംഗിയും പോയി!
എന്നാലും വെള്ളപ്പാട നീങ്ങി,യെൻ നാടിൻനേത്രം.
പിന്നെയും വെളിച്ചത്തെ നുകരാമന്നുമാത്രം.
സർവ്വവും നന്മയ്ക്കായിത്തീരട്ടേ!—തീരും പോരും
നിർവ്വേദം, കൈകോർത്തൊന്നായ്—
പ്പോകനാമെല്ലാംപേരും!...

—3-8-1947

# പൊരുതും ഞാൻ

വിശ്വദേവതേ, നിൻെറ സാത്വിക സൗന്ദര്യത്തിൻ
വിഭ്രമം വിട്ടെന്നാത്മാവാദ്യമന്നലിഞ്ഞപ്പോഠം
ശൈശവം രോമാഞ്ചത്തിൽച്ചിരിച്ചൂ, ചിരിപ്പിച്ചൂ
വൈശാഖമാസത്തിലെപ്പൊന്നുഷസ്സിനെപ്പോലെ!
ജീവിതം മററത്തെയാത്തുളസിത്തൈയിന്നൊപ്പം
ഭാവശുദ്ധിയിൽക്കുരുവീട്ടങ്ങനെ വിരാജിക്കേ;
ഇളവെയിലുപോലെൻെറ ഹൃദയം തനിത്തങ്ക-
ത്തെളിയായയാത്തോല്ലാസം ദേവനർത്തനംചെയ്കേ;
എന്നിലേക്കൊഴുകി നിൻ ചൈതന്യമോരോ കൊച്ചു
മിന്നൽപ്പൊന്നലകളായാത്മവിസ്മൃതനായ് ഞാൻ!
അകലെക്കണ്ടെങ്ങുമാപ്പച്ചിലമരച്ചാർത്തി-
ലകളങ്കോദ്യൽസ്നേഹദീപ്തനേത്രങ്ങളായി,
'വളരേ;ണ്ടെന്നാൽ വരാം ഞങ്ങ'ളെന്നെന്നോടോത്തും
വനദേവതകളെക്കണ്ടു ഞാൻ—ദിവ്യസ്വപ്നം!
എന്തിനു വളന്നു ഞാൻ?—വിശ്വമേ, പരിചരി-
ച്ചെന്തിനു വളത്തി നീയെന്നെ?-യെൻ കണ്ണീരിന്നോ?
മൃദുവാം വെളിച്ചമാണെന്നു കണ്ണുകഠം കണ്ട-
തതിനും കനംവെച്ചൂ—കരയാൻ കഴിഞ്ഞെങ്കിൽ!
ഉൽക്കർഷം മാംസത്തിൻെറ മാത്രമാണെങ്കിൽ,ച്ചെററും
ദുഃഖമില്ലെനിക്കു, ഞാൻ ചിരിക്കാമിനി,പ്പക്ഷേ,
ചിരിച്ചാൽ ചിന്താശൂന്യൻ,
ചിന്തിച്ചാൽ ഭ്രാന്തൻ തേങ്ങി-
ക്കരഞ്ഞാൽ സ്വൈരംകൊല്ലി; പടവെട്ടിയാൽ ധൃഷ്ടൻ
വല്ലതും കുററം കാണമെപ്പൊഴും ലോകം—ലോകം
നല്ലതോ?—പിന്മാറില്ല പൊരുതും, പൊരുതും ഞാൻ!

—21-7-19..

# പുരോഗതിയെ തടുത്താൽ

പൂങ്കുലച്ചാർത്താൽ ചിരിക്കുന്ന ലോകമേ,
തേൻകിനിയും നിൻ പഴമൊഴിയാൽ സ്വയം
വഞ്ചിച്ചിതെന്നെ നീ—നിൻ താളിയോലകൾ
വെൺചാരമാക്കാൻ ജ്വലിപ്പു മദ്യൗവനം!

ചുററും മതില്ക്കെട്ടുകെട്ടിയും ചങ്ങല-
ച്ചുററുകളാലെൻെറ കാലിണപൂട്ടിയും,
വീർപ്പുമുട്ടിപ്പു നിൻ നീതിയാൽ, മുന്നിലേ-
ക്കാർപ്പിട്ടു പായേണ്ടുമെന്നുദ്ഗതിയെ നീ!
രക്തക്കളങ്ങൾ—മതിമതി-നിൻെറയീ-
ത്തത്ത്വപ്രസംഗം—തരില്ല ഞാൻ മാപ്പിനി!

പൊട്ടിക്കുമിക്കൊടുംചങ്ങലക്കെട്ടുകൾ
തട്ടിത്തകർക്കുമാക്കന്മതില്ക്കെട്ടു ഞാൻ!
ലജ്ജാർഹമായ നിൻ സ്വാർത്ഥപൂർത്തിക്കായീ
മൽച്ചക്രവാളം കടവട്ടമാക്കി നീ-

ഇന്നലത്തേതിൻ വളിച്ച തത്ത്വങ്ങളെ-
ത്തിന്നു ദുർമ്മേദസ്സു വീർത്ത നിൻ വിഗ്രഹം,
ഇന്നിൻകൊടുംവെയിലേററന്നടിമുടി-
യൊന്നായ് വിയർക്കുന്നു—മൂർച്ഛിച്ചിടുന്നു നീ,
ഭൂതകാലത്തിൻ ശവപ്പെട്ടിയും ചുമ-
ന്നാദർശമന്ത്രമുരുക്കഴിച്ചങ്ങനെ,
വൃക്ഷത്തണലിൽ സദാ പുനർജ്ജീവനം
ലക്ഷ്യമായ് ഹാ, നീ തപസ്സുചെയ്തീടവേ,

മർത്ത്യൻ ദഹിപ്പൂ വിശപ്പിൽ,ക്കൊലക്കളം
മത്തടിക്കുന്നൂ കബന്ധനൃത്തങ്ങളാൽ!
കൊററിനായ് വിററു ചാരിത്രം, വിഷാണുക്കാം
മുററിപ്പിടയ്ക്കുന്നു, ഗർജ്ജിപ്പു മൃത്യു!
ഏതോ കിനാവിലെ സ്വർഗ്ഗം നുണഞ്ഞു നിൻ
ഗീതയും താങ്ങിത്തപസ്സുചെയ്യുന്നു നീ!
ഒന്നിളകീടുകെന്നോതി മരവിച്ച
നിന്നെക്കലുക്കിവിളിപ്പൂ പുരോഗതി,
ഹാ, ചലിക്കായ്കിൽ, പുരോഗമിച്ചീടായ്കിൽ
നീ ചവിട്ടേററരടിയും മറവിയിൽ!

—14-10-194

# പൊൻപുലരി

വെൽക നീ, വെൽക നീ, മന്മാതൃഭൂവിനെ-
പ്പുൽകിയുണർത്തുന്ന പൊന്നുഷസ്സേ!

സ്വാതന്ത്ര്യപീയൂഷവാഹിനീ, മോഹിനീ,
സ്വാഗതം ചെയ്യുന്നു നിന്നെ ഞങ്ങൾ!
എത്രയോകാലമായൊത്തൊരുമിച്ചു നീ-
യെത്തുവാൻ ഞങ്ങൾ തപസ്സുചെയ്‌വൂ!
കർമ്മതപസ്സിതിൻ കാഠിന്യപൂർത്തിയിൽ
കണ്ണഞ്ചിച്ചെത്തിയോ ശാരദേ, നീ?
അർച്ചിപ്പൂ നിൻ കാല്ക്കലാനന്ദസാന്ദ്രങ്ങ-
ളച്ഛങ്ങൾ ഞങ്ങൾതൻ മാനസങ്ങൾ!
നിർന്നിമേഷാക്ഷരായ് നിർവൃതിയാർന്നിതാ
നിന്മുന്നിൽക്കൈക്കൂപ്പി നില്പൂ ഞങ്ങൾ.
വെൽക നീ, വെൽക നീ, മന്മാതൃഭൂവിനെ-
പ്പുൽകിയുണർത്തുന്ന പൊന്നുഷസ്സേ!

ഒത്തുകൈകോർത്തു പോം കൂട്ടുകാർ കൂസല-
റ്റൊട്ടുചെല്ലുമ്പോളകന്നു മാറ്റം.
ഒറ്റവയറ്റിൽക്കിടന്നവർകൂടിയു-
മൊറ്റതിരിഞ്ഞു പിരിഞ്ഞുപോകാം.
വന്ധ്യമാണദ്വൈതം, ദ്വൈതമേ ലോകത്തെ
ബന്ധിച്ചുനില്ക്കൂ സഗർഭയായി—
ഉജ്ജ്വലസംസ്കാരതേജോമയങ്ങളാ-
മുൽക്കർഷങ്ങൾക്ക സവിത്രിയായി—
എങ്കിലും സർവ്വവുമൊന്നാണൊടുവിൽ നിൻ
പൊൻകതിർ മേല്ക്കുമേൽ പെയ്യൂ, ദേവി!

വെൽക നീ, വെൽക നീ മന്മാതൃഭൂവിനെ-
പ്പുൽകിയുണർത്തുന്ന പൊന്നുഷസ്സേ!

വിശ്വസൗഹാർദ്ദത്തിൻ ക്ഷേമോത്സവം വാഴ്ത്തി
വിസ്തൃതാദർശങ്ങൾ വീശി വീശി,
ഉൽക്കകൾ ചിന്തട്ടെ ഞങ്ങൾതൻ ചിന്തകൾ
ചക്രവാളാന്തത്തെ ലക്ഷ്യമാക്കി.
ഓരോ ചിറകടി തട്ടിയുണർത്തീട-
ട്ടോരായിരം കൊടുങ്കാറ്റുകളെ.
എത്തട്ടെ ഞങ്ങൾതൻ നിത്യോത്സവത്തിനു-
യൈത്രയും വേഗം സമത്വചൈത്രം.
ദാരിതമാകട്ടെ മൺകട്ടമാതിരി
ദാരിദ്ര്യമെന്ന മൂന്നക്ഷരങ്ങൾ.

വെൽക നീ, വെൽക നീ, മന്മാതൃഭൂവിനെ-
പ്പുൽകിയുണർത്തുന്ന പൊന്നുഷസ്സേ!

നിസ്തുലനിസ്വാർത്ഥസേവനത്താൽ ഞങ്ങൾ
നിത്യസൗഹാർദ്ദം പുലർത്തുവാനും
സ്വാന്തോത്സവം ചേർന്ന്, താന്തരായ്ത്തീരാതെ
ശാന്തിയെ മേന്മേൽ ഭജിക്കുവാനും,
സ്വാതന്ത്ര്യശക്തി നീയേകുന്നു ഞങ്ങൾക്കു
പൂതചൈതന്യത്തിൻ പൊൽത്തിടമ്പേ!
എന്നെന്നും കാത്തിടും ഞങ്ങളുൾക്കാമ്പിലീ-
പ്പുണ്യോദയത്തിൻ സുഖസ്മൃതികൾ
ഭംഗിയിൽ പൂത്തിടും ഞങ്ങൾതൻ വീഥിയിൽ
മങ്ങാതെ നിത്യവും മംഗളങ്ങൾ

വെൽക നീ, വെൽക നീ, മന്മാതൃഭൂവിനെ-
പ്പുൽകിയുണർത്തുന്ന പൊന്നുഷസ്സേ!

—20-12-194

## അവരാര്?

വരുവതാരവർ വരുവതാരവർ
വയറെരിഞ്ഞിടും കൂട്ടർ?
വരിഞ്ഞുകെട്ടിക്കൊണ്ടരതല; പോരി-
നെരിപൊരിക്കൊള്ളും കൂട്ടർ? (വരുവ...)

വരിവരിയായിക്കടലിലെക്കൊട്ടും
തിരപ്പടർപ്പുകൾപോലെ
വനവീഥിയിലിരമ്പിപ്പാഞ്ഞിടു-
മിടിവാൾക്കീറുകൾപോലെ. (വരുവ...)

വിഹിതവൈഭവഘനധനമദ-
മഥനലോലുപരായി
വനഹുതാശനസദൃശദാഹക-
സമരഭീകരരായി (വരുവ..)

വകചോദിപ്പോരെ വകവയ്ക്കാത്തോരെ-
വളച്ചുനിർത്തി,കൈചൂണ്ടി
വകതിരിവിലേക്കവരെയൊന്നുപോൽ
വഴിതെളിക്കുവാൻവേണ്ടി (വരുവ...)

വലിയ വിപ്ലവച്ചുഴലികൾ വീശി-
സ്ഥിതിഗതികളെ മാററി
വരിഷ്ഠമാകമസ്സമതപീഠത്തിൽ
മനുഷ്യജീവിതമേററി; (വരുവ .)

വരണ്ടുവിണ്ടിടും മനസ്സുതങ്ങളിൽ
കുതുകത്തൂമഴ തൂകി
വളർന്നുപൂത്തു സൽഫലങ്ങളേകിടും
നവനവാശകൾ പാകി (വരുവ...)

വലയിതജയപടഹമാകുമൊ-
രരുമച്ചെങ്കൊടി പൊങ്ങി
വസുമതിയതിൻ തണലിൽ വിശ്രമി-
ച്ചിരിപ്പതെന്തൊരു ഭംഗി!... (വരുവ...)

—23-6-1946

## ഞങ്ങൾ

മജ്ജയില്ല, മാംസമില്ല, രക്തമില്ല നോക്കു, ഞങ്ങൾ
മർത്ത്യരല്ല, ജീവനുള്ളോരസ്ഥിമാടങ്ങൾ.
മത്തടിപ്പൂ നിങ്ങൾ, ഞങ്ങൾ മരവിപ്പൂ—വിജയിപ്പൂ
മത്സരങ്ങൾ മദ്യപിക്കും കൊലക്കളങ്ങൾ.
പീരങ്കിപ്പുകച്ചുരുൾക്കരിഞ്ചിടകളഴിച്ചിട്ടു
ഘോരനേത്രങ്ങളിൽ ചെന്തീജ്ജ്വാലകളാളി,
അസ്ഥിഖണ്ഡദംഷ്ട്രകാട്ടി, രക്തധാരാഭീകരമാം
ചെത്തിമാല കഴുത്തിലിട്ടലറിത്തുള്ളി
ചഞ്ചലകബന്ധകങ്ങൾ ചവിട്ടിമെതിച്ചു, നീളെ-
സ്സഞ്ചരിപ്പൂ സാഹസോഗ്രസമരയക്ഷി!

ഭാവി ഞങ്ങൾക്കില്ലയെന്നോ?—
ഞങ്ങളിത്രനാളും വെറും
ജീവിതവേദനമാത്രം ചവച്ചിറക്കി.
ഒട്ടിയോരീ വയറൊന്നു തൊട്ടുനോക്കൂ!—നിങ്ങളെന്തേ
ഞെട്ടിടാത്ത,തയ്യോ, നിങ്ങൾ മനുഷ്യരല്ലേ?
നിങ്ങൾ പേർത്തും ശക്തരായി ഞങ്ങൾമാത്രം ത്യക്തരായി
നിങ്ങളുടെ രക്തയജ്ഞം സഫലമായി.
ശുഷ്കമൂകസഞ്ചയങ്ങൾ ഞങ്ങളുടെ നെടുവീർപ്പി-
ശ്ശബ്ദകോലാഹലങ്ങളിൽ കേൾക്കുമോ നിങ്ങൾ?
ഇല്ല. നിങ്ങൾ കേൾക്കുകില്ല, കേൾക്കുകിലും കേട്ടഭാവം
തെല്ലുപോലും കാട്ടുകില്ല, നയജ്ഞരല്ലേ?
ഒന്നു പക്ഷേ, ഞങ്ങളോതാം—ഒട്ടിയോരീ വയറുക-
ളൊന്നുചേർന്നാലതിൻതീയിൽ ദഹിക്കും നിങ്ങൾ.

അല്ല, തിൻ തീയാളിയാളി നിങ്ങളെച്ചുട്ടെരിച്ചിട്ട–
മെല്ലിന്ന മേദസ്സിനേക്കാൾ കരുത്തുകൂട്ടും.

പോയകാലം നിങ്ങളുടെ നീതിയാകും വിഷവൃക്ഷം
കായിടുവാൻ തടംവെട്ടി വളങ്ങളിട്ടു.
കൈക്കരുത്തുകാരണത്താൽ നിഷ്കൃപമടിച്ചടിച്ചു
കയ്ക്കുമതിൻ കായ്കൾ നിങ്ങൾ ഞങ്ങളെത്തീറ്റി.
പരമസ്വാതന്ത്ര്യബോധം ക്ഷയിച്ചേവം കണ്ണടച്ചു
പരതന്ത്രതയിൽ ഞങ്ങൾ ചുരുണ്ടുകൂടി.
വെറും സ്വപ്നാടനങ്ങളിലടിമത്തം ചുമന്നു കൊ–
ണ്ടേറുതിയററയ്യോ ഞങ്ങളലഞ്ഞു ചുററി
നവയുഗസുപ്രഭാതകരാമൃതമേററു ഞങ്ങൾ
നയനങ്ങൾ തുറന്നുണന്നുയന്നു നില്പൂ

നവജീവൻ, നവജീവൻ—അതിന്മണിമുഴക്കത്തിൽ
നടുങ്ങട്ടെ, നരച്ചോരാ നീതിശാസ്ത്രങ്ങൾ.
സൃഷ്ടിശക്തി നൂതനവും നിത്യവുമാണതിനില്ലാ
നഷ്ട,മെത്രമാത്രമെന്നു നശിക്കകിലും.
സംഹരിക്കും ഞങ്ങളുടെ കൈകൾ നോക്കകവതന്നെ
സംവിധാനസഞ്ചയങ്ങൾ സഞ്ജനിപ്പിക്കും.
ഹൃത്രു പൂക്കളെന്തി തല്ലിക്കൊഴിക്കിലെന്തുഷസ്സുണ–
ഞ്ഞത്രമേൽ വിടുർത്തി വീണ്ടും ചിരിപ്പതില്ലേ?
വററുമബ്ധിജലം ലോകം മുഴവനും കളിർപ്പിപ്പൂ
വത്തകമേഘങ്ങളുയന്നെത്രനാൾ നില്ക്കും?
ഭംഗിവാക്കു മതിയാക്കകതുകൊണ്ടു ഫലമില്ലാ
ഞങ്ങൾ വീശ്രും കൊടുങ്കാററിതടങ്ങുകില്ല.

വർണ്ണാശ്രമവിധി നിന്നു വളംതിന്നു തഴച്ചോരി-
പ്പർണ്ണശാല പെററ മണ്ണു വരണ്ടുപോയി.
ഒരു പുത്തൻ കലപ്പയാലുഴുതിളു മറിച്ചിട്ടി-
ന്നൊരുമതൻ വിത്തു വാരിവിതയ്ക്കും ഞങ്ങൾ.

മന്ത്രമൊന്നുമുതകില്ല, തന്ത്രമെല്ലാം ഫലിക്കില്ലാ
യന്ത്രജാലമിന്ദ്രജാലം കാട്ടുമിക്കാലം.
ആയുധത്തീമഴപെയ്തീ ലോകമൊട്ടുക്കെരിയുമ്പോ-
ളീയഹിംസാതപസ്സുകൊണ്ടെന്തു നാം നേടും?
ഗീതപൂത്ത മണ്ണു ചോരച്ചുവയറിയാത്തതാണോ
ചേതനാവേദാന്തം തിന്നു മയങ്ങിയാലോ!

വാളെടുക്കാൻ വിലക്കുന്ന
വായ്പൊത്താൻ വിളിക്കുന്ന
താളിയോല മുഴുവനും ചിതലു തിന്നു.
നാദബ്രഹ്മപ്പൊത്തിനുള്ളിലാരുമേതുമറിയാതെ
വേദമിട്ട മുട്ടയെല്ലാം ഞെരിഞ്ഞുടഞ്ഞു.
ജീവാത്മാക്കൾ കിതച്ചെത്തിപ്പരമാത്മാവിനെപ്പുൽകും
ഭാവനതന്നസ്ഥിവാരം തകർന്നിടിഞ്ഞു.
പാരത്രികസൗഭാഗ്യത്തിൻ കാവൽനായ്ക്കളാകുവാനോ
പാരിതിങ്കൽ മനുഷ്യരായണഞ്ഞു ഞങ്ങൾ!
തനിച്ചു,മൊത്തൊരുമിച്ചും, തടസ്സങ്ങൾ തച്ചുടച്ചും
ജനിച്ചതിൻപക ഞങ്ങൾ ജീവിച്ചു വീട്ടും.

മററു നാട്ടാർ പരസ്പരം മല്ലടിക്കുംനേരം പാര-
മററകുററം പുലമ്പുന്ന സാത്വികന്മാരേ,
ഒരേവീട്ടിൽ ജനിച്ചവരൊരമ്മതൻ മക്കൾ നിങ്ങൾ-
ക്കൊരുമിക്കാനിത്രമാത്രം വിഷമമാണോ?

മദ്യമോരോമത്സരങ്ങൾ സജ്ജമാക്കാം—ദേവപാദ-
ഹൃദ്യതീർത്ഥംകൊണ്ടു നിങ്ങളെത്ര യോജിച്ചു?
വീറോടെതിരിട്ടീടുവിൻ വീതശങ്കം ഹീനതയെ
വീരവാദത്തിൻെറ കാലം കഴിഞ്ഞുപോയി.

ചത്തടിഞ്ഞ മേന്മകൾതൻ
ശവപ്പെട്ടി ശിരസ്സിൽവെ-
ച്ചെത്ര,വാഴ്ത്തിസ്സുതിക്കിലുമെന്തൊരു മെച്ചം?
നാളെയെന്ന നാമ്പെടുത്തു കാലവല്ലി പടർന്നേറും
നാമതിനെ നനയ്ക്കുക ജീവരക്തത്താൽ!

ഇന്നലത്തേക്കാളും ഭേദമിന്നു, നൂന,മിന്നത്തേക്കാൾ
നന്നു നാളെ ഞങ്ങളേവം പുരോഗമിപ്പൂ.
നവമൊരു ശുഭലോകം രചി,ച്ചതിൽ മനുഷ്യത്വം
നടമാടുന്നതുനോക്കി രസിക്കും ഞങ്ങൾ!

—18-11-1945

## ഗളഹസ്തം

ഗളഹസ്തംചെയ്യുംപോൽ ഗളഹസ്തം!—അല്ലല്ലാ
ഗളഹസ്തം വെറുമൊരു ചൊറികുത്താണോ?
ഗളമുണ്ട കുനിയാത്ത ഗളമുണ്ട ഗർജ്ജിക്കും
ഗളമുണ്ടതിലൂടൊത്തിടിവെട്ടും ഞങ്ങൾ.
അതു കേട്ടുറക്കംവിട്ടുണരുന്ന വാ പൊളി-
ച്ചതുമിതും പിച്ചുകഥിപ്പൂ നിങ്ങൾ.
ചെറുപൈതൽമാതിരി ചിരിതൂകി,സ്വപ്നത്തിൽ
മറയുടെ മുലനാലും നുണവൂ നിങ്ങൾ.
ഇടയിൽ വസിഷ്ഠനും വാല്മീകിയുമേകുമ-
ത്തൊടലിപ്പഴമുമിനീരിലലിപ്പൂ നിങ്ങൾ!

ഗളഹസ്തംചെയ്യുംപോൽ ഗളഹസ്തം?—ഞങ്ങൾക്ക
ഗളമുണ്ടൊരുകൈയൊന്നുയർത്തൂ നിങ്ങൾ!
അല്ലല്ലാ തളർവാതം വന്നുവോ?—ഹാ, നിങ്ങൾ-
ക്കെല്ലില്ലേ? സിരകളിൽ ചോരയില്ലേ?
അതു മാററാൻ നോക്കുകൊന്നാദ്യമായ്, വേണെങ്കി-
ലതുവരെയുമീ ഞങ്ങൾ കാത്തുനിൽക്കാം.
ഗളഹസ്തം ചെയ്യുമ്പോൽ!-ചെയ്യുവിൻ കാണട്ടെ
ചളപളെനിന്നെന്തിനിദം വീരവാദം?

സാരസ്യം നുകരുവാൻ പനയോലക്കെട്ടുകളിൽ
സാഹിത്യം പരതും സന്യാസിമാരേ,
അതു വാണീദേവിതന്നൊരു മുലയല്ലറിയുവി-
നഴകിലിതിൻകണ്ണൊന്നു ഞെരടി നോക്കാൻ.
സാഹിത്യസിംഹമിന്നതു കൊല്ലും നിങ്ങളെ
സാമവേദക്കാരേ, പറപറക്കിൻ!

കവിത കടക്കണ്ണേററാൽ ചിലർ നിങ്ങളെയെങ്ങാനും
കപിയാക്കമൊരു കള്ളക്കമെനിയാകാം.
അവരംതൻ മൂക്കെള്ളിൻപൂവായിടാം കണ്ണുകരം
കവലയമാകാം ചുണ്ടമൃതമറകാം.
ഞങ്ങരംക്കാക്കവിതയൊ 'രവള്' മ'ല്ലതു' മാത്രം
ഞങ്ങളതു നിങ്ങരംതൻനേക്ക് വീശും.
അതു ഞങ്ങരംക്കായുധമതിനിശിതമായുധം
അഴിമതികരംക്കരുളുവാൻ കണ്ഠാവേധം.
കവിതാകാമുകരല്ല കവികരം കവിതായുധർ
കരളൂററം കത്തുന്ന കർമ്മയോധർ.
അവരെഗ്ഗളഹസ്തം ചെയ്തോട്ടിയോടിപ്പതാ–
രരമനപ്പൂങ്കളിത്തത്തകളോ?
കലരുന്നതു ഞങ്ങരംതൻ ശബ്ദത്തിൽ ഞങ്ങരംതൻ
കരളിലെച്ചോരയാണോർമ്മവേണം.
ഒരുവരിയിൽ ഞങ്ങരംതന്നൊരുവരിയിൽ ഗർജ്ജിപ്പ–
തൊരുലക്ഷം ഗളമാണതോർമ്മവേണം.
പാടിത്തരുമോരോവരി പാലുംകുടിച്ചേററു–
പാടാൻ പരിശീലിച്ചവരല്ല ഞങ്ങരം.
ഒരു പത്തടി പോവുംമുമ്പയിരററു പോവും മാ–
റെറാലികളല്ല ഞങ്ങ,ളറിയിൻ നിങ്ങരം.
പിരമിഡ്ഡുകരം പണിതനാരം കടലിലെക്കാററുകരം
പിരിയിളകിപ്പലതും പിറുപിറുത്തു.
ചില തോണികരം പണ്ടേങ്ങോ മുക്കിയ വീമ്പടി–
ച്ചലയുമവരൊരുമിച്ചു സംഘടിച്ചു.
ഗമയിലവരൊന്നിച്ചൊരായിരം പ്രാവശ്യം
ഗളഹസ്തത്തിനുവേണ്ടിത്തെററുടുത്തു.
എന്നിട്ടോ?—പിരമിഡ്ഡുകരം തവിട്ടുപൊടിയായല്ലോ
മന്നിലിക്കഥയെന്താ പുത്തരിയോ?

ഉൽക്കർഷപ്പിരമിഡ്ഢുകളീജിപ്തിലല്ലലകി-
ലൊക്കെയുയർത്താൻ ഞങ്ങളുദ്യമിപ്പൂ.
വിജയിപ്പൂതാക നീ സർവ്വോൽക്കർഷേണ ചിരം
വിജയിപ്പൂതാക ഗളഹസ്തമേ, നീ!

സുദിനങ്ങൾ കൊയ്യുവാൻ സഹനസത്യങ്ങളെ-
സ്സുദയം വിതയ്ക്കുന്ന സമിതികളേ,
പരമാത്ഥം പറയാമോ—ഖദർകൊണ്ടും പൊതിയാമോ
പരശതം കപടങ്ങൾ പറയൂ നിങ്ങൾ!
അസമത്വത്തറിയിലധോഗതി നെയ്യാതൊത്തൊരുമി-
ച്ചുരിവാൾകൊണ്ടഭ്യുദയം കൊയ്യാൽപ്പോരേ?
അകലത്തി,ലുയരത്തി ലതിരററ ഗഗനത്തി-
ലതിസൂക്ഷ്മദൃഷ്ടിയോടലയുവോരേ,
ശതവർഷം പലതായി പഴകിയ സംസ്കാര-
ശവഗർത്തം ചികയുവാൻ തുനിയരുതേ!
കൊന്നോളൂ ഞങ്ങളെ വേണെങ്കിൽ ചുററിക്കാ-
നെന്നാലുമെടുക്കല്ലേ കാവിവസ്ത്രം!
അന്നമയം ജീവിതമാത്മാവിനെയോക്കുന്നതു
പിന്നെയാണെന്നതിനു വഴിതെളിക്കൂ!
അതു കഴിഞ്ഞാനകളും ഭജനകളും കോവിലു-
മരുതു വിശന്നി,ട്ടാദ്യമന്നമേകൂ!
അട്ടകളായ്ച്ചുരുളുന്നോരഗ്നികളായലറുന്നോ-
രത്ഭുതമാണാഹാരമറിയിൻ നിങ്ങൾ.
അതു ചുട്ടും നിങ്ങളിപ്പറയുന്നോരാത്മാവ-
ല്ലതിൽ വലുതൊന്നുണ്ടെങ്കിലതിനെപ്പോലും!
തടയല്ലേ ഭക്ഷണം തടയല്ലേ ഭാഷണം
തടയുവിൻ ചൂഷണം തരുവിൻ ധാന്യം!
തവിടുപൊടിയായിപ്പോം നിങ്ങളും, നിങ്ങൾതൻ
തണലുകളും, അല്ലെങ്കിൽ കണ്ടുകൊൾവിൻ!

വേദാന്തംകൊണ്ടു വിശപ്പാറുമോ?—വെള്ളവെള്ള-
വേദത്തിൻമണ്ണിലും നിണമൊഴുകും.
മാവേലി വിഹരിച്ച, മാമാങ്കം വികസിച്ച
മലനാടിൻകണ്ണിലും മഷിയിളകും
വഴിയതിനേകല്ലേ, വക്കാണംകൂട്ടല്ലേ,
വഴിമാറൂ മുന്നോട്ടു പോട്ടേ ഞങ്ങൾ.
വളരെയിനിപ്പറയല്ലേ, ചുട്ടുകൊന്നു നിങ്ങൾതൻ
വഴിക്കിലെയിപ്പീറപ്പക്ഷിശാസ്ത്രം.
ഒരു മത്തുപിടിപെട്ടു മതികെട്ടു—നിങ്ങൾക്കിനി
മഴമാത്രം, സ്മൃതിസൂത്രശപാനമൂത്രം.
അല്ലല്ലതിലും വലുതാ,ണാത്മാവിനു വളമേകാൻ
സ്വർല്ലോകമൊഴുക്കുന്ന പവിത്രതീർത്ഥം!

പെരുമാക്കന്മാരുടെ കഴൽ നക്കിച്ചുണകെട്ട
തിരുനാവായ്ക്കപ്പുറവുമുണ്ടു ലോകം.
നിളയേക്കാൾ കഥപറയാൻ കഴിവുള്ള നദികളും
പുളിനങ്ങളുമിന്നുമുണ്ടീജ്ജഗത്തിൽ.
ഒരു കേരളമല്ലൊരു നവലോകം സൃഷ്ടിക്കാ-
നൊരുമയെപ്പുണരുവോരാണു ഞങ്ങൾ!
മനമെന്നൊന്നുണ്ടെങ്കിലതിനോടു ചോദിക്കൂ
മരവുരിക്കാർ നിങ്ങൾ മനുഷ്യരാണോ?
മരണം നടമാടുന്നു, ശവമങ്ങനെ ചീയുന്നു
മയിലാഞ്ചിയരയ്ക്കുന്നോ രാമരാജ്യം?
ചോരച്ചുവയറിയാത്തതല്ലല്ലോ ഭാരതം
ചോദിക്കൂ ചരിത്രത്തോടതു പറയും!—
അതു പറയും. "ചോര തളിച്ചു വിതയ്ക്കായ്കിൽ
കതിരുകൾ മുഴവനും പതിരായ്പ്പോകും....!"

യന്ത്രത്തോക്കലെറുമ്പോ,ളാററംബോംബെരിയുമ്പോഠം
മന്ത്രങ്ങഠം വിളിക്കണോ മണികിലുക്കാൻ?
പറയുമത്തു നേടിടാം പലതുമെന്നദ്വൈതം
പറയും—അതു പക്ഷേ, പതിരുമാത്രം.
അതു നേടിയതാണല്ലോ നമ്മഠംക്കിപ്പട്ടിണിയും
ഗതികേടും—മതിയാക്കുക വീരവാദം
പരിഹാസച്ചിരിയുകമത്തു കേട്ടു പരമാത്ഥം
പകപോക്കുക, പോക്കാത്ത താണനത്ഥം.
മറവികഠം, മാപ്പുകഠം—മത്ത്യനെ വഞ്ചിക്കം
മതമണൽക്കാട്ടിൻ മരീചികകഠം!
അവയെപ്പിൻതുടരല്ലേ, കഴുമക്കാലുക-
ളുവശരായ് നിങ്ങഠം മലർന്നടിയും.
പരമാത്ഥം പരുപരുത്തുള്ളതാമീ ലോകം
പരലോകമൊരു വെറും സ്വപ്നലോകം.
അതിനായിട്ടദ്വൈതം ചികയല്ലേ, നിങ്ങഠംക്കു
ചതിപററും—മണ്ണിൻെറ മഹിമ കൂട്ടൂ!
മണ്ണാണു നര,നവനു മണ്ണിനോടാണിഷ്ടം
വിണ്ണിൻ കൈവിഷമവനേകരുതേ!

പച്ചവിരിപ്പാടത്തു പശു കേറിയനേരത്തു
പത്തലൊടിച്ചീല നാം പാനപാടി
കണ്ടില്ലേ പത്തായം ചിതൽമുററിയ,തെന്നിട്ടു
മിണ്ടുമ്പോഠം ഗന്ധർവ്വൻതുള്ളിയാലോ!
നമ്മനിറഞ്ഞൂറിയ നാമ്പറ പണ്ടെങ്ങാനും
പൊന്മുട്ടളൊട്ടധികമിട്ടിരിക്കാം.

അതുപക്ഷേ, ജീവിക്കാനനുവദിച്ചില്ലല്ലോ
അഴിമതികൂത്തിയിറക്കിയല്ലോ!
എന്തിനിനിപ്പൊക്കിപ്പിടിപ്പതത്തൂവല്പകൾ
ചിന്തസ്സു ചിരിവരുമിന്നതു കാണുമ്പോൾ!

ബിരിയാണി മറിയുന്ന വയറേവം പറയുന്നു:
വരികൊന്നിഗ്ഗീതയിലെ വരി വായിക്കു!
അഹമൊന്നൊന്നില്ലൊക്കെ 'ത്വം' മാത്രം! മററുള്ള-
തഖിലമജ്ഞാനത്തിൻ തോന്നൽ മാത്രം!..."
എരിയുന്ന വയററുകേട്ടലറുന്നു: "തീയിലേ-
ക്കെറിയിനെട്ടത്താക്കീറക്കാവിവസ്ത്രം!.. "
ചത്തു ചീഞ്ഞളിയുന്ന മാംസങ്ങൾ പട്ടിണിയിൽ
'തത്ത്വമസി'ക്കണ്ടപോൽ സെൻറുകൂപ്പി!

പറകളിൽ പകുതിയിലധികവും വലകെട്ടി
പറയുകൊന്നവയാണോ നിറപറകൾ?
അവയായിരിക്കയില്ലതു ശരിയാ,ണുണ്ടു കുറെ
നിറപറകള,വ ഞങ്ങളടിച്ചുടച്ചും.
അവയിൽനിന്നതിരുമാ നെന്മണികൾ കൺമണികൾ
അവശതകൾക്കവരാദ്യമൊരുമ്മയേകും.
അതുകഴിഞ്ഞവരുടെ വയറിലെത്തി കെട്ട-
ത്തവരെയവർ താങ്ങിപ്പിടിച്ചുനിത്തും.
അതുകഴിഞ്ഞവരൽപം ശ്വാസംവിട്ടന്നേര-
മവർ ചെവിയിൽ മന്ത്രിക്കുമിപ്രകാരം:

"സമതയുടെ സന്ദേശം പുഷ്പിച്ചു. സ്വപ്നങ്ങൾ
സകലം ഫലിച്ചു—സമാശ്വസിക്കു.

ജട ഞങ്ങളെയിന്നോളമറകളിൽ സ്വാതന്ത്ര്യത്തിന്ന
തടിവെയ്ക്കാനൊരുമിച്ചടച്ചുപൂട്ടി.
ഇനി നിങ്ങളുണ്ണാതെ തളരേണ്ട—ചെങ്കൊടിതൻ
ധ്വനിതന്നൂ ഞങ്ങൾക്ക ശാപമോക്ഷം!
ഞങ്ങളിനി നെന്മണികൾ നിങ്ങളുടെ കൺമണികൾ,
നിങ്ങളുടെ കൺമണികൾ നെന്മണികൾ
ഞങ്ങളിനിപ്പിരിയില്ലാ നിങ്ങളെപ്പിരിയില്ലാ
ഞങ്ങളെ നിങ്ങളും—ഇനിയാണോണം!...''

ചെങ്കൊടിതൻധ്വനിയിലൊരുസാന്ത്വനം രക്തത്തിൽ
''കുങ്കുമം പച്ചകളിൽ പവിഴം ചാർത്തും!''
വിളവെടുപ്പാകട്ടെ, വെമ്പല്ലേ, ഞങ്ങളെ–
ഗ്ഗളഹസ്തംചെയ്തോളൂ പിന്നെ നിങ്ങൾ!..

മരണംകൊണ്ടെന്നെ ഞാൻ വരിയ്ക്കയാണെന്നടി
മമ ശബ്ദമിടിവെട്ടു,മിടിവാൾ വീശും.
സമതതൻ സമരത്തിനെന്നാത്മസിദ്ധികൾ
സകലം സമർപ്പിപ്പാൻ സന്നദ്ധൻ ഞാൻ!
അതിലിനി ഞാനഴലുകില്ലലറു,മെൻതീപ്പൊരിക–
ളഴിമതിയേപ്പൊള്ളിക്കമനീതി വേവും.
അതിനെന്നെഗ്ഗളഹസ്തംചെയ്യുകിൽ, ചെയ്യുവാ–
നണയുവിൻ, വേഗമെന്നനിയന്മാരേ!

— 4–8–194

# ചുട്ടെരിക്കിൻ

ജടയുടെ സംസ്കാരപ്പനയോലക്കെട്ടൊക്കെ-
പ്പൊടികെട്ടിപ്പുഴകുത്തിച്ചിതലുമുററി.
ചികയുന്നോ—ചിരിവരും—ചിലതിനിയുമുണ്ടെന്നോ?
ചിതയിലേക്കവയെടുത്തെറിയൂ വേഗം!
അറിയാനിനിയുലകിൽ നമുക്കുള്ളതെന്തെന്നോ?
പറയാം ഞാൻ അരിവാളിൻ തത്വശാസ്ത്രം!
കരളെരിയും സമയത്തീ വയറെരിയും സമയത്തീ-
ക്കഥപറയും വേദാന്തമാക്കുവേണം?
ഉയിർനില്ക്കാനുമിനീരുമുറയാതുഴറുമ്പോഴു-
മുരുവിടണംപോലും നാം രാമനാമം.
അതു ശരിയാണതു ചിലരൊന്നുരുവിട്ടാലരമനകൾ-
ക്കുള്ളിലുകഴിച്ചുലർശരനൊത്തിളകിയാടാം.
അമരോജ്ജ്വലഭാഷയിൽ വെളിപാടുവിളിക്കുന്ന-
തതിനായിട്ടാണല്ലോ രാമരാജ്യം.
സ്വപ്നംതരുമശ്ശുക്കര നുണയുവോർ നുണയട്ടെ
സ്വത്തെവിടെ?—വാങ്ങിക്കാനണിനിരക്കൂ!

ഒളിയമ്പിനു വിരുതനാം ശരവീരൻ ശ്രീരാമനു
വിളയാടാനുള്ളതല്ലിനിയീ ലോകം.
ഇതുവരെയും, ഹാ, നമ്മെ വഴിതെററിച്ചുഴൽമുററി-
ച്ചിവിടംവരെയെത്തിച്ചു കാവിവസ്ത്രം.
ഇനിയുമിതിൻപുറകേയോ?—തിരിയുവിൻ, തിരിയുവിൻ,
തുനിയല്ലേ നിഴലുകളെപ്പിൻതുടരാൻ!
ഭജനകൾ പാടി നാം ഭസ്മക്കുറിചൂടി നാം,
ഭദ്രദേവതമാരുടെ പടിയും കാത്തു.

വയറെങ്ങനെയിപ്പോഴും?—(പവിഴക്കതിരിടമുററും
വയലുകരം!)—വയറൊട്ടി വളരുന്നെന്നോ?
വരളും വരളും നിങ്ങരംക്കിനിയും വരളും, നിങ്ങരം
വനവീഥിയിലേക്കുള്ളീ വഴിയേ പോയാൽ!
പരലോകപ്പാററകരം കരളുമാമോക്ഷത്തിൻ
പതിരിനായുള്ളൊരി പ്രാണദാഹം,
പരപമ്പരവിഡ്ഢിത്തം—പരമാത്ഥമിതുമാത്രം
പരുപരുത്തുള്ളൊരീ മണ്ണുമാത്രം.
അടിയുറച്ചതിൽ നില്ക്കുവി, നതിനായ്പ്പടവെട്ടുവി–
നടിയുവിനൊടുവിലതിനവേണ്ടി.
അതിൽനിന്നും കിളരട്ടേ, വളരട്ടേ, പടരട്ടേ,
ശതസഹസ്രാശയസഞ്ചയങ്ങരം!
അവയേകും സന്ദേശ,മവ നൽകും നേതൃത്വ
മവശതകരം നീക്കമീയവനി കാക്കും!

*അറിയുവിൻ മതമണ്ഡലമിതുവരെ സൃഷ്ടിച്ചോ–*
*രഖിലദൈവങ്ങളും ചത്തുപോയി.*
മരവിച്ച ദൈവങ്ങരം—മതിയിനിയുഴിയലും
മണിയടിയും—വിടരില്ലാ മിഴികരം വീണ്ടും.
ഒരു ദൈവവുമില്ലിപ്പോളുള്ളതീ ലോകത്തി–
ലൊരുമയില്ലാത്ത മനുഷ്യർ മാത്രം.
അല്ലല്ലവരെത്തമ്മിൽത്തല്ലിച്ചു തലതച്ചു
കൊല്ലും വേതാളങ്ങളുമുണ്ടസംഖ്യം.
അവരെപ്പിടികൂടുവാനവർതൻ തല കൊയ്യുവാ–
നവശരെക്കാക്കുവാനണിനിരക്കൂ!
പിന്നെയീലോകത്തിൽക്കാണുന്നതു കൈകരംകോർ–
ത്തൊന്നായി നില്ക്കും മനുഷ്യർ മാത്രം—
ഉണ്ണാനുഴറീടാതീ മണ്ണിനെപ്പൂജിച്ചു
വിണ്ണിവിടെ നിർമ്മിക്കും മർത്ത്യർ മാത്രം—

അതിനായിട്ടുള്ളതാണറിയുവിൻ നിങ്ങ,ളീ–
യരിവാളിൻ പൊരുളും നിറയും തത്വശാസ്ത്രം.
മനമലിഞ്ഞേതകുവാൻ മടികാട്ടും കൈകളിൽ
മനുജപ്രയത്നം വിലങ്ങുവെയ്ക്കും.
പുഴകുത്തുമവമുഴവനഴകിപ്പോം—നാളെയൊരു
പുതുലോകമെത്തും നാം, പുളകം ചാർത്തും!

ചുടുവിൻ നമുക്കുള്ളതല്ലൊരുനാളുമ–
ക്കൊടിയ ധനലാഭത്തിൻ രാമരാജ്യം.
ഉണ്ണാനില്ലൊരുനേരമുടുക്കാനില്ലിപ്രാണ–
ഭണ്ഡത്തിൻ കരളെരിയും വറുതിയിലും,
സന്യാസപ്പേപ്പേച്ചും വേദാന്തക്കൂത്തും!—എ
ന്തന്യായം!—ചുടുകൊന്നീയാർഷതത്വം!
മറയുടെ മാളത്തിൽ മദമാന്നു ചീറുമീ–
മണിചൂടും സർപ്പത്തെ മടിയിൽ വെച്ചാൽ,
അതു കൊത്തും, സിരതോറും വിഷരക്തം കുത്തു,മാ–
മൃതിയെത്തും ഹാ, നമ്മെ മണ്ണിലാഴ്ത്തും.
മമശബ്ദം—മഹിയൊട്ടുക്കിടവെട്ടിയലറുമീ–
മമശബ്ദം—കേൾക്കുവിൻ, മിഴി തുറക്കിൻ.
അഴകോലും വയലറ്റു മഷിയിലല്ലെരിതീയി–
ലെഴുതുന്നു നിങ്ങൾതൻ ഗർജ്ജനം ഞാൻ!
പറയുന്ന നിങ്ങൾതൻ ഹൃദയത്തിൻഭാഷ ഞാൻ!
പറയുന്ന നിങ്ങൾതൻ ചുടുരക്തം ഞാൻ!—
പൊട്ടിച്ചെറിയിൻ നിങ്ങളിന്നോളം നിങ്ങൾതൻ
നട്ടെല്ലു വളച്ചോരാ യജ്ഞസൂത്രം!
ചിതൽതിന്ന ജടയുടെ പനയോലക്കെട്ടൊക്കെ
ചിതയിലേക്കെറിയുവിൻ!—ചുട്ടെരിക്കിൻ!...

—18–6–1946

# പാടാനും പാടില്ലേ?

രണ്ടീററക്കഴലുകളൊരു കൈമണിയൊരു കൊച്ചു
ചെണ്ടയും രണ്ടു കടുന്തുടിയും;
ഇവ മാത്രം—വിഹരിക്കുകയാണു ഞാനിവ തീർത്ത
സവിലാസഗന്ധർവ്വനഗരമൊന്നിൽ!
ആറാളുകളൊരുമിച്ചൊരു സംഗീതപ്പുഴതീർത്തതി-
ലാററാടുകയാണിപ്രപഞ്ചമെല്ലാം.
മതികവരും വിവിധതരലയതരളനിസ്സ്വനം
മദഭരിതനർത്തനം മധുരഗാനം.
പുലമാടമല്ലതു പുലയന്മാരല്ലവർ
പുളകത്തിൻനാ,ടവരോ ദേവദൂതർ...

മലനാട്ടിൽ മകമെത്തി, കളമെല്ലാം മെതിനിർത്തി
പുലയക്കു മനസ്സിൽ പൂക്കാലമെത്തി.
കഠിനപ്രയത്നത്തിൽ മുരടിച്ച ജീവിതവും
കലയുമ്മവെച്ചപ്പോൾ പുളകം ചാർത്തി.
ഒരുരാത്രിയിൽ മാത്രം! മതി, പൊയ്ക്കൊള്ളും നാളത്തെ-
പ്പൊരിവെയ്‌ലിൽ വയലിലവർ കട്ട തല്ലാൻ.
ഒരുരാത്രിയിലെങ്കിലും നിങ്ങൾതൻ സ്വപ്നങ്ങ-
ളൊരുശകലമെങ്കിലും സ്വാദുനോക്കാൻ
അരുളുക സമ്മതം മേലാളരേ, നിങ്ങ-
ളവരുമൊന്നോർക്കു മനുഷ്യരല്ലേ?
രക്തവും മാംസവും സ്പന്ദിക്കും ഹൃദയവും
സ്വപ്നഭ്രമവുമവർക്കുമില്ലേ?

മത്സ്യക്കറിമദ്യത്തെളി സംഗീതനൃത്തമീ-
യുത്സവരാത്രിയിവർക്കെത്ര ഹൃദ്യം!
കുളിർമുലകളിളകിയും കടമിഴികൾ കൂമ്പിയും
കുടിലായതകുന്തളമൂർന്നലഞ്ഞും
ഉപകങ്കണസ്വാനങ്ങൾക്കൊപ്പിച്ചു ചുവടുവെ-
ച്ചുപഹിതമദഭരഹൃദയകളായ്
അതിചപലപ്രാകൃതനടനങ്ങളാടുന്നി-
തുദിതരസമവരുടെ പെൺകൊടിമാർ.
ഞാനുമൊരുതൊണ്ടു കുടിക്കുകില്ലോ, തത്തിയ-
ഗ്ലാനപ്രവാഹത്തിലൊഴുകുകില്ലോ
സകലവും വിസ്മരിച്ചപ്പെൺകൊടിമാരൊത്തു
സരസം കൈകോർത്തുനിന്നാടുകില്ലോ!...
ഒരു രാത്രിയിൽമാത്രം—മതി നാളെക്കെൻ മൺതടി
മരവിച്ചുപോകില്ലെന്നാരറിഞ്ഞു?...
മരവിച്ചവ, മരവിച്ചവ—നാളത്തെ ലോകത്തിൽ
മറവികളല്ലല്ലീ നമ്മളെല്ലാം?
വൃന്ദാവനരംഗമതു, വ്രജസുന്ദരിമാരവർ
നന്ദാത്മജനായി ഞാൻ നടുവിൽ നില്ക്കിൽ
മതി മനമേ വിഭ്രമം, തടയുന്ന സംസ്കാരം
ചതയുന്ന ചിതമുററ കലാപ്രണയം!

കന്നിയിളം തിങ്കളക്കനകോജ്ജ്വലതാരകൾ
കമ്രശുഭ്രരജതവലാഹകകൾ.
തലയാട്ടും തരുനിരകൾ തെന്നലതിൻപശ്ചാ-
ത്തലവും ഹൃദയോത്തേജകമായിരുന്നു.

ശശികിരണരേഖകളാന്തൻ കളിർമുല്ലപ്പന്തലിൽ
ശകലിതച്ഛായയാവിലാസിനികൾ
അവരോടിടചേൎന്നു കൈകോൎത്തുനിന്നനുകരി-
ച്ചമരാത്മകമാസ്സരനൃത്തമാടി.
അതിനു ലയമേകുവാനെന്നപോൽ രാക്കിളികൾ
മതിമറന്നങ്ങനെ പാട്ടുപാടി.

അവ്യക്തരൂപികൾ ദേവതകളൊരുവശം
ഭേദ്യരെൻസോദരർ മറുവശവും.
ഇവരുടെ മദ്ധ്യത്തിലെന്മനസ്പന്ദങ്ങൾ
കവിതകുടിച്ചു മദിച്ചുനിന്നു.
തളരുന്നതില്ലാരും—പിന്നെയും സംഗീതം
തരളായതമിഴിമാരുടെ നൃത്തഭേദം
പുതുമ വന്നനിമിഷം കലയെപ്പുണരുമീ-
പ്പുളകത്തിൻരാവേ, നീ പുലരരുതേ!
ഇവരിപ്പോൾ ഗന്ധർവ്വർ—പുലർവെട്ടം വന്നാലോ?
ശിവനേ ഞാൻ ഞെട്ടിത്തെറിച്ചുപോയി!...
"ആരാണെട സാതഥനോ?"

പിന്നിൽനിന്നൊരു ശബ്ദം:
"കോതപ്പനമയകനുമുണ്ടോടാ ഫൂ?"
ഗാനം നിലച്ചൂ—പൊട്ടന്നവേ നർത്തനം
താനേ നിലച്ചു—പകച്ചു ഞങ്ങൾ.
കഷ്ടമിക്കമനീയസ്വർഗ്ഗത്തിൻ നടുവിലൊരു
കട്ടുറുമ്പെന്തിനീയു ചാടിവീണു?...
ചെണ്ട നിലംപററി കടുന്തുടികൾ മിണ്ടാതായ്
രണ്ടീററക്കുഴലുകളും മൂകമായി!

അലറുന്നൂ കട്ടറു "മ്പെന്തെടാ ഫട്ടികളേ!
നിലവിട്ടീത്ഥുള്ളണത്തു, ഴാത്രിയല്ലേ?
ഫേഷ്ളത്തുകൾകാരണം ഫാതിരയായാലും
ഖേക്കാൻപാടില്ലല്ലോ ചെരകിടും കണ്ണും...
ഖുടിതന്നെ ഖുടി ഖള്ള ഖഴവേഴികൾ—ഫോ, ചെരന്നാ
വഴിയിൽക്കിടക്കണൊഴാക്കാഴ തള്ളു്..."
"അടിയങ്ങൾ"–എല്ലാരും–നടകൊണ്ടു കുടിക്കാരോത്തോ–
രുടയോനും പിന്നാലേ യാത്രയായി...

കന്നിയിളംപൂന്തിങ്കൾ മാഞ്ഞു ലസൽച്ഛായകള–
മൊന്നചേന്നേങ്ങോ പറന്നകന്നു.
രാക്കിളികൾ നിശ്ശബ്ദരായന്ധകാരത്തിൽ
വീർപ്പിട്ടനിന്നു തരുനിരകൾ!
കവിത കുടിച്ചു പുളച്ച മൽസ്വപ്നങ്ങൾ
കദനത്തിൻ കരിനിഴലിൽ വീണടിഞ്ഞു.
ഒരുരാത്രിയിലൊരുകോണിലിരുന്നൊന്നു പാടാനു–
മരുതെന്നോ പാവങ്ങൾക്കിജ്ജഗത്തിൽ?

—3-8-1946

# വെളിച്ചം വരുന്നു

എന്നിൽനിന്നുമെരിഞ്ഞുയന്നാളി-
ച്ചിന്നുമിത്തീപ്പൊരികളേക്കണ്ടോ?
ചൂട പോരെന്നോ?—തൊട്ടൊന്നു നോക്കൂ
പേടി തോന്നുന്നോ?—സംശയം തീർക്കൂ!

പോയനാളിൻചുടലകൾ ചികഞ്ഞി
പേയുതിക്കുന്നതല്ലെൻെറ ശബ്ദം.
മാററിടിഞ്ഞു തളർന്നമറയും
മാറെറാലിയല്ല മാമകശബ്ദം.
നിർഗ്ഗളിക്കമതിൻ ഹൃത്തിൽനിന്നും
സർഗ്ഗചൈതന്യസ്പന്ദങ്ങളെന്നും.
ഹീന മാമൂൽമതിലുകളെല്ലാം
ഞാനിടിച്ചു തകർത്തു കുതിക്കും.
നീ ചതിയിൽ തടിച്ചുതഴക്കും.
നീതികൾ ഞാൻ ചവിട്ടിമെതിക്കും.
ഗർവ്വിഴയുമസ്സാമൂഹ്യശൈലം
സർവ്വവും ഞാനിടിച്ചു പൊടിക്കും!
മേല്ക്കുമേൽ മാനവോൽക്കർഷദമാം
മാർഗ്ഗമോരോന്നു വെട്ടിത്തെളിക്കും!

അബ്ദകോടികൾ കൈകോർത്തുവന്നീ-
ശ്ശബ്ദഖഡ്ഗമിതെൻ കൈയിലേകി.
എന്തിനാണെന്നോ?—ചെന്നിണംപോലും
ചിന്തിയെൻെറ നാടെൻെറ നാടാക്കാൻ!
വഞ്ചനക്കൊന്ത പൂണുനൂൽ തൊപ്പി-
ക്കഞ്ചുളങ്ങളുരുത്തു മറിക്കാൻ.

മത്ത്യനെ മതം തിന്നാതെ കാക്കാൻ
മത്സരങ്ങളെ മണ്ണടിയിക്കാൻ.
വിഭ്രമങ്ങളെ നേർവഴി കാട്ടാൻ
വിശ്രമങ്ങളെത്തട്ടിയുണർത്താൻ
വേലകൾക്ക കരുത്തുകൊടുക്കാൻ
വേദനകൾക്ക ശാന്തിപൊടിക്കാൻ
തൽസമത്വജസാമൂഹ്യഭാഗ്യം
മത്സരിക്കാതെ കൊയ്തെടുപ്പിക്കാൻ
നിസ്തുലോൽക്കർഷചിഹ്നരായ് നില്ക്കും
നിത്യതൃപ്തിതൻ ചെങ്കൊടി നാട്ടാൻ!

ശപ്തജീവിതകോടികൾ വന്നി-
ട്ടുബ്ദസീരമിതെൻ കൈയിലേകി.
എന്തിനാണെന്നോ? — കട്ടപിടിച്ചോ-
രന്തരംഗമുഴുതുമറിക്കാൻ.
തപ്തവേദാന്തമ,പ്ലമൃതാർദ്ര-
തത്ത്വശാസ്ത്രം തളിച്ചു നനയ്ക്കാൻ.
ജീവകാരുണ്യപൂരം വിതയ്ക്കാൻ
ജീവിതങ്ങൾക്ക പച്ചപിടിക്കാൻ.
ഭാവിലോകത്തിലെങ്കിലുമോരോ
ഭാവുകങ്ങൾ തളിർത്തുല്ലസിക്കാൻ
വിത്തനാഥരും ദാസരും പോയി
വിശ്വരംഗത്തിൽ മത്ത്യതയെത്താൻ
കർഷകൻെറ തെളിമിഴിക്കോണിൽ
ഹർഷരശ്മികൾ നൃത്തമാടിക്കാൻ
ദുഷ്പ്രഭുത്വത്തിൻ പട്ടട കൂട്ടാൻ
സൽപ്രയത്നത്തെപ്പൂമാല ചാർത്താൻ!

ഇജ്ജഗത്തു ദുഷിച്ചു, ജീർണ്ണിച്ചു,
സജ്ജഗത്തൊന്നു സജ്ജമാക്കും ഞാൻ.
ശക്തയന്ത്രശതങ്ങളിലൂടെൻ
ശബ്ദഘോഷങ്ങൾ കേട്ടുവോ നിങ്ങൾ?
യന്ത്രശാലപ്പുകച്ചുരുളിലൂടെൻ
കുന്തളാവലി കണ്ടുവോ നിങ്ങൾ?
എന്റെ നാടെന്റെ നാടെന്റെ നാടെ-
ന്നെന്റെ ഗായത്രി കേട്ടുവോ നിങ്ങൾ?
എന്തധർമ്മവും തച്ചുതകർക്കു-
മെന്റെ ദോർബ്ബലം കണ്ടുവോ നിങ്ങൾ?
എന്റെ കൈത്തണ്ടിരുമ്പാണു നോക്കൂ
എന്റെ മെയ്യിരുമ്പാണു നോക്കൂ!
ശിഷ്ടപാലനം ദുഷ്ടനിധനം
വിഷ്ടപാവനം മാമകലക്ഷ്യം.
ഞാനമാനുഷനല്ലാ മനുഷ്യൻ
പ്രാണനാണെനിക്കെന്നും മനുഷ്യൻ!—

വിസ്മരിപ്പീല ഞാനിനിയൊട്ടും
'വിപ്ലവ'മെന്നാണെന്റെ പേർ കേൾക്കൂ.
വിശ്വസംസ്കാരമേകി മേ ജന്മം
വിശ്വസൗഹൃദമേകി മേ സ്തന്യം
ആത്മനാഥപുരോഗതി, ഞങ്ങൾ-
ക്കാത്മജന്മാരോ?—നാളത്തെ നിങ്ങൾ!
ഞങ്ങൾ നിങ്ങളിൽ ജീവൻ കൊളുത്തും
ഞങ്ങൾ നിങ്ങളെപ്പോററിവളർത്തും.
വിശ്വസിക്കുകനാഥമല്ലൊട്ടും
വിശ്വരംഗം! വരുന്നു വെളിച്ചം!...

—28-10-194

# നാളത്തെ ലോകം

കങ്കുമപ്പൊട്ടുതൊടുന്നോരരാക്കൈകളിൽ
ച്ചെങ്കൊടിയേന്തുന്ന മങ്കമാരേ,
വീതശങ്കം നിങ്ങൾ പോകുവിൻ മുന്നോട്ടു
വീരമാതാക്കളീ നാളെ നിങ്ങൾ.
പിച്ചിപ്പൂമാലകൾ കെട്ടുമക്കൈകളിൽ–
ക്കൊച്ചരിവാളേന്തും കന്യകളേ;
നാണിച്ചുനില്ക്കാതെ പോകുവിൻ മുന്നോട്ടു
നാളത്തെ നന്മതൻ നാമ്പുകളേ!
വേദാന്തം വൈദികരോതുന്നതു കേട്ടു
വേവലാതിപ്പെടും വേലക്കാരേ,
പള്ളിയിൽ ദൈവ,മില്ലിില്ലമ്പലത്തിലും
കള്ളങ്ങൾ നിങ്ങൾക്കു കണ്ണുകെട്ടി.
വിശ്വസിക്കായ്‌വിനച്ചെന്നാശ്ശുളെ, നിങ്ങൾ
വിഭ്രമം വിട്ടിനി കൺതുറക്കിൻ!
കണ്ടുവോ ചാകുന്നതായിരം ദൈവങ്ങൾ
തെണ്ടിയടിഞ്ഞു നടവഴിയിൽ?
മർത്ത്യനേ മർത്ത്യനു നന്മചെയ്യൂ, മന്നിൽ
മററുള്ളതെല്ലാ മിരുട്ടുമാത്രം.
മർത്ത്യനെത്തീർത്തതു ദൈവമോ, ദൈവത്തെ
മർത്ത്യനോ തീർത്തതെന്നോർത്തുനോക്കൂ!
മത്തടിക്കുന്ന നരച്ച മതങ്ങൾതൻ
മസ്തകം നിങ്ങളടിച്ചുടയ്ക്കൂ!
തുപ്പുമവയുടനായിരം കൊല്ലമായ്–
ച്ചപ്പിക്കുടിച്ച മനുഷ്യരക്തം—

വീണവായിക്കുമവയെത്തടിപ്പിച്ച
പ്രാണൻ പിടയ്ക്കുന്ന മർത്ത്യരക്തം—
ഉണ്ണാതുറങ്ങാതുമിനീരിറങ്ങാതെ
കണ്ണടഞ്ഞോർതൻ പവിത്രരക്തം!—

കൈക്കൂലികാണാതനുഗ്രഹമേകുവാൻ
കൈപൊക്കാത്തീശ്വരനീശ്വരനോ?
രണ്ടു തുട്ടേകീയാൽച്ചുണ്ടിൽച്ചിരിവരും
തെണ്ടിയല്ലേ മതം തീർത്തദൈവം?
കുടാശ കിട്ടുകിൽക്കൂസാതെ പാപിയിൽ
കൂറുകാട്ടും ദൈവമെന്തുദൈവം?
പാല്പായസം കണ്ടാൽ സ്വർഗ്ഗത്തിലേക്കുടൻ
പാസ്പോർട്ടെഴുതുവോനെന്തു ദൈവം?
കഷ്ടം, മതങ്ങളേ, നിങ്ങൾതൻ ദൈവങ്ങൾ
നട്ടെല്ലൊടിഞ്ഞ നപുംസകങ്ങൾ!
ലോകത്തി,ലൊന്നോടവയ്ക്കിനിയെങ്കിലും
ചാകാനനുമതിയേകരുതോ!
ദൈവമലട്ടി മനുഷ്യനെയിത്രനാൾ
ദൈവത്തെ മർത്ത്യനിനിയലട്ടും!
വൈവശ്യമെന്തിനു, നന്മവിളയട്ടെ
ദൈവക്കളകളരിഞ്ഞൊടുക്കൂ!
എന്നിട്ടെറിഞ്ഞുകൊടുക്കുവിൻ കാലത്തിൻ
മുന്നി,ലുൽക്കർഷം ചുരന്നീടട്ടേ!
വേദങ്ങളേകീ പൊതിക്കാത്ത തേങ്ങകൾ
വേലകൾ വാലാട്ടിയിത്രനാളും.
കൊങ്ങയ്ക്കു കേറിപ്പിടിക്കയാണിന്നവ
പൊങ്ങച്ചംകൊണ്ടിനിയെന്തു കാര്യം?

പപ്പടം പായസം പാലടയൊന്നിച്ചു
പത്തുകൊല്ലം മുൻപു സദ്യയുണ്ട.
കഞ്ഞിവെള്ളംപോലുമില്ലിന്നു—സദ്യകൾ
വർണ്ണിക്കണംപോലും പട്ടിണികൾ!

കേവലം മത്തേറിക്കേരളസംസ്കാര-
ക്കേവ്വഞ്ചിയുന്നി മയങ്ങുവോരേ,
കാറുവെയ്ക്കുന്നത കണ്ടുവോ, കാററിൻെറ
കാഹളം കേട്ടുവോ?—കൺതുറക്കിൻ!
നിങ്ങളും, നിങ്ങൾതൻ പൊട്ടപ്പാത്തോണിയും
മുങ്ങുമിക്കോളിൽ—മതിമയക്കം!
എത്രയ്ക്കുയവിറക്കീടും മൃഗങ്ങളും
പുത്തൻ പുൽക്കുമ്പുകൾ തേടിപ്പോകും.
കാണുന്നില്ലേ പുത്തുതൊന്നുമേ 'ഹാ' നിങ്ങൾ
കാലികളേക്കാളും കഷ്ടമായോ?
പട്ടരും നായരും നമ്പൂരിയും സ്വാത്ഥം
കെട്ടിപ്പടുത്തുള്ളോരമ്പലങ്ങൾ,
പെററ സംസ്കാരത്തിൻ ജീർണ്ണിച്ചതാം ശവ-
പ്പെട്ടി ചുമന്നു നടക്കുവോരേ,
ഊട്ടുപുരയിൽച്ചെന്നെച്ചിലിലയ്ക്കു കൈ-
നീട്ടുവാൻ നിങ്ങൾക്കു ലജ്ജയില്ലേ?
പോരി,നരിവാളെടുക്കിൻ, വിശപ്പിൻെറ
പോരിനൊരുമിച്ചണിനിരക്കിൻ!
ചീർത്തമദങ്ങളരിഞ്ഞുവീഴ്ത്തീടുവി-
നാർത്തികൾക്കാശ്വാസമാനയിക്കിൻ!
നാളത്തെ ലോകം, നവലോകം സംയുക്ത
വേലതൻ കൈയിലെക്കല്പവൃക്ഷം!

—20-7-1946

# കരയും ഞാൻ

കരയും ഞാൻ, കരയും ഞാൻ, കരയും കവികളേ
കഴവിൽക്കയററുമോ ലോകമേ, നീ?
കരളിൽനിന്നുറയുന്ന, കരളിൽ ചെന്നലിയുന്ന
കരയലിൽ കലയില്ലേ, കവിതയില്ലേ!
ചിരിവരും കേൾക്കുമ്പോൾ, ചിറകററ ശലഭമേ,
ചിരിയാണുപോലും നിനക്കുപത്ഥ്യം!
ശരിതന്നെ, ചിരിതന്നെ വരണീയം;—കരണീയം;
വരി,കല്ലാം നീതന്നെ കരകയാണോ?
അറുതിയില്ലെന്നോ നിന്നഴലിനു?—ശരി, കഷ്ടം!
വെറുതേ പിന്നെന്തിനിക്കപടനാട്യം?
കരളല്ലേ, മുറിവല്ലേ, കളിയാണോ പൊതിയുവാൻ
കഴിയുമോ? ചുണ്ടത്തെച്ചിരികളല്ലേ?
വരികില്ലേ നിറഭേദം, നിണമല്ലേ, പാഴ്പ്പച്ച-
ച്ചിരിചീന്തിച്ചെലവിട്ടിട്ടെന്തുകാര്യം?...

അഴലുന്നതഖിലവും ഭീരുത്വമാണെങ്കി-
ലലറുന്നതൊക്കെയും ധൈര്യമാണോ?
ചിറകുള്ളതെല്ലാം മയിലുകളല്ലല്ലോ
ചിരിയെല്ലാമാനന്ദമായിതെങ്കിൽ!
ഒരു കൊട്ടിൽ കഥകഴിയും കൊതുകല്ലെൻ പ്രതിഭ, നിൻ
കരബലം കാണിക്കൂ ലോകമേ, നീ!
ഒരുകൈ നമുക്കൊന്നു പൊരുതാം—നീ മാറുന്നോ—
ന്തൊളിയമ്പേ നിൻകൈയിലുള്ളവെന്നോ?

ശരി, ഹാ, നിന്നാദർശം ശ്രീരാമനാണല്ലോ
ശരവീരൻ!—നന്ദ നിന്നാർഷരക്തം!
അറിയില്ലെനിക്കതു—ധർമ്മപ്രകാശത്തി-
ലറിയാം നടത്തുവാൻ മുഷ്ടിയുദ്ധം!
രസനയിൽ ഗീതയും ഹൃദയത്തിൽ വിഷവുമ-
ല്ലസമർത്ഥനാണു ഞാൻ സമ്മതിക്കാം!
ഉരുളുന്ന ലഹരിയിലിരുളിൽ, പരുത്ത നി-
ന്നടയാടകളടലിൽ ചേർന്നൊട്ടി നില്പൂ,
അതിലേച്ചെളിവെള്ളത്തിലലിയും—വെളിച്ചത്തി-
ലതിധവളം വീണ്ടുമെ,താദർശവാൻ നീ,
പകലല്ലലഹരിയിലലയുമെൻ പാട്ടുകാം
പകയിൽ നിനക്കെന്തു പരിഹസിക്കാം?
ചെളിയിലെക്കീടമേ, ലജ്ജയില്ലേ, ചിത്ര-
ശലഭത്തെനോക്കിപ്പുഴി പറയാൻ?
ഒരുവർണ്ണമാകിലും കയിലുമക്കാകനു-
മൊരുമിച്ചു ശബ്ദിച്ചാലാരു നേടും?...